ക്ഷ്മണനെ വരുത്തി വിവരം പറഞ്ഞു ഗോപുരത്തിലേക്കയക്കുക
യും ലക്ഷ്മണൻ ഗോപുരത്തിൽ എത്തിയ മാത്രയിൽ സനകാദി
കൾ വരികയും അതുകണ്ടു ലക്ഷ്മണൻ സനകാദികളെ നോക്കി
അല്ലയൊ സനകാദികളെ ഇപ്പോൾ രാജധാനിക്കു പോവാൻ പാ
ടില്ല ഗോപുരം കടക്കേണമെങ്കിൽ ജ്യേഷ്ഠന്റെ കല്പന വേണം.
എന്നതിനെക്കേട്ടു സനകാദികൾ ക്രോധിച്ച് എടാ! സൌമിത്രെ!
ഞങ്ങളെ നിനക്കു മനസ്സിലായില്ലയൊ? ത്രിമൂൎത്തികളുടെ അടുക്ക
ലേക്ക് ഏതവസരത്തിൽ പോകേണമെങ്കിലും ഞങ്ങൾക്കു സമ
യം നോക്കേണ്ടുന്നാവശ്യമില്ല. അങ്ങിനെ ഇരിക്കെ നീയാ ഞങ്ങ
ളെ തടുക്കുവാൻ. ഞങ്ങളുടെ ശാപകോപാദികൾക്കു ഹേതുവാക്കി
ത്തീൎക്കുന്നുവൊ, എന്നതിനെക്കേട്ടു ലക്ഷ്മണൻ കാൎയ്യം മോശമായ
ല്ലൊ, സനകാദികളെ വിട്ടയച്ചാൽ ജ്യേഷ്ഠന്റെ കോപമേല്ക്കേണ്ടി
വരും. വിട്ടയക്കാത്തപക്ഷം സനകാദികളുടെ ശാപം ഏല്ക്കേണ്ടി
യും വരും. എന്നാൽ ഭഗവാന്റെ കോപമേററാലും ഇവരുടെ ശാ
പം ഏല്പാൻ ശക്തനല്ലെന്നു കരുതി സനകാദികളെ വിട്ടയക്കുക
യും സനകാദികളുടെ വരവിനെക്കണ്ടു നാരദൻ ക്രോധിച്ചു അല്ല
യൊ രാഘവ! ലക്ഷ്മണൻ ഇത്ര ഗുരുത്വം ഇല്ലാത്തവനൊ നാം
പറഞ്ഞയച്ചതെന്ത്, ലക്ഷ്മണൻ പ്രവൃത്തിച്ചതെന്ത്, സൌമി
ത്രി നിന്റെ വാക്ക് ഒരു തൃണപ്രായമല്ലെ ആക്കിയതു ജ്യേഷ്ഠാനുജ
ന്മാരുടെ ഒത്തൊരുമ കേമമായി. എന്നും മററും നാരദൻ ശഠിച്ചു
പറഞ്ഞതിനെക്കേട്ടു ശ്രീരാമസ്വാമി, വില്ലെടുത്തു പുറത്തുചാടി.
ലക്ഷ്മണന്റെ അടുക്കൽ ക്രോധാഗ്നിയെ ജ്വലിപ്പിച്ചു വരുന്നതി
നെ ലക്ഷ്മണൻ കണ്ട് ജ്യേഷ്ഠൻ എന്നെ ഇപ്പോൾ വധം കഴിക്കും
എന്നു ഭയപ്പെട്ട് ഓടുകയും, ഭഗവാൻ പിന്തുടൎന്ന് ഓടുന്നതിനെ
കണ്ട്, നഗരവാസികളും പിന്തുടരുകയും, ഇങ്ങിനെ ലോകവാസി
കളെല്ലാം ഭഗവാനെ പിന്തുടൎന്നു സാഗരതീരത്തിൽ എത്തുകയും,
ലക്ഷ്മണൻ പിന്തിരിഞ്ഞു നോക്കിയപ്പോൾ സൎവ്വേശ്വരനായ ശ്രീ
രാമസ്വാമിയും, നഗരവാസികളും വരുന്നതിനെക്കണ്ടു താൻ ഭഗ
വാനെ നോക്കി കൈകൂപ്പിത്തൊഴുതുകൊണ്ടു സഹസ്രനാമം ജപി
ച്ചു കടലിൽ ചാടുകയും ചെയ്തു. ലക്ഷ്മണൻ വീണ്ടും സഹസ്രഫ

ണസംയുക്തനായി തേജഃസ്വരൂപനായി ഭഗവാനെ സ്തുതിച്ചുംകൊണ്ടു പൊങ്ങി വരികയും അതു കണ്ടു സ്വാമി വെള്ളത്തിൽ ചാടിയതോടുകൂടി ഭരതനും, ശത്രുഘ്നനും ചാടുകയും മായാമയനായ ഭഗവാൻ സാക്ഷാൽ ശ്രീനാരായണസ്വാമിയുടെ ദിവ്യരൂപം കൈക്കൊണ്ടു ശംഖചക്രഗദാപത്മശാർങ്ഗപാണിയായി, ഭൂദേവി ലക്ഷ്മീകല്യാണസമേളിതമനോഹരനായി അനന്തശയനത്തിന്മേൽ ഇരുന്നു, ദേവകൾ മന്ദാരകല്ഹാര കരവീരപാരിജാതാദികളായ ദിവ്യകുസുമങ്ങളെക്കൊണ്ടു സ്വാമിയെ പുഷ്പവൃഷ്ടിചെയ്തു ദേവവാദ്യം മുഴക്കിസ്തുതിക്കകയും സർവ്വേശ്വരനായ ഭഗവാൻ ഊർദ്ധ്വമദ്ധ്യപാതാളമായ മൂന്നു ലോകവാസികളെയും കടാക്ഷിച്ചു വൈകുണ്ഠത്തിലേക്കു യാത്രയാകകയും ചെയ്തു.

ഈ രാമചരിതത്തെ എഴുതിയവരും ഭക്തിശ്രദ്ധാബഹുമാനവിനയങ്ങളോടുകൂടി വായിക്കുന്നവരും ശ്രദ്ധയോടുകൂടി കേൾക്കുന്നവരും, ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുകൂടി പുത്രമിത്രകളത്രസമേതം ചിരകാലം ജീവിച്ചിരിപ്പാനായി ശ്രീരാമസ്വാമി അനുഗ്രഹിച്ചരുളിച്ചെയ്തിരിക്കുന്നു.

ശുഭം.



